
മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ലേഖനം

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം



ഫീലിപ്പോസ് റമ്പാൻ
(ജ്യോതിസ് ആശ്രമം രാജസ്ഥാൻ)

**(3) വെള്ളപ്പൊക്കം**

ലോകത്തിലെ ആദ്യത്തെ സംസ്കാരം കായേൻ ആരംഭിച്ച സംസ്കാരം ആണ്. ഈ സംസ്കാരം നോഹയുടെ കാലം വരെ നീണ്ടുനിന്നു. എങ്കിലും മനുഷ്യന്റെ ദുഷ്പ്രവൃത്തികൾ മൂലം നോഹയുടെ കാലത്തെ പ്രളയത്താൽ നശിപ്പിക്കുന്നു. എന്നാൽ ഈ സമയത്തുള്ള ജനങ്ങൾ വെറും അപരിഷ്കൃതരല്ലായിരുന്നു. ഭൂഗർഭ ശാസ്ത്രജ്ഞന്മാരുടെ പരിശോധനയിൽ ഈ വിവരം നമുക്ക് മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്. പ്രളയത്തിൽ അടിഞ്ഞുകൂടിയ ഭൂമിയുടെ അന്തർഭാഗ പരിശോധന നടത്തിയ ബ്രിട്ടീഷ് മ്യൂസിയത്തിൽ നിന്നുള്ള ഭൂഗർഭ ശാസ്ത്രജ്ഞൻ, നോഹയുടെ  കാലത്തുണ്ടായ പ്രളയത്തിൽ ഉത്ഭവിച്ച ഭൂമിക്കടിയിലെ ഭൂപാളികളിൽ നിന്നും യൂർ, കിഷ്, ഫാറാ എന്നീ മൂന്നു പട്ടണങ്ങളുടെ അവശിഷ്ടങ്ങൾ കണ്ടുപിടിച്ചിട്ടുണ്ട്. കായേന്റെ മകനായ ഹാനോക്കിന്റെ പേരിൽ കായേൻ പട്ടണം പണിതതായി നാം വായിക്കുന്നു.

ആദാമിനുശേഷം എട്ടാമത്തെ തലമുറയിൽ മെഥൂശലഹിന്റെ മകനായി ജനിച്ച് ലാമേക്കിന് ഒരു മകൻ ജനിക്കുന്നു. “യഹോവ ശപിച്ച ഭൂമിയിൽ നമ്മുടെ പ്രവൃത്തിയിലും നമ്മുടെ കൈകളുടെപ്രയത്നത്തിലും ഇവൻ നമ്മെ ആസ്വസിപ്പിക്കും എന്നു പറഞ്ഞ് അവനു നോഹ എന്നു പേർ ഇട്ടു. മനുഷ്യന്റെ തിന്മ പ്രവൃത്തികളിൽ എല്ലാ ക്ഷമയും നഷ്ടപ്പെട്ട ദൈവം അവരിൽ നല്ലവരായ നോഹയെയും കുടുംബത്തെയും മറ്റ് എല്ലാ ജീവികളിൽ നിന്നും ഈരണ്ടിനെയും നോഹയുടെ പെട്ടകത്തിൽ കൂടി പ്രളയത്തിൽ നിന്നും രക്ഷിക്കുന്നു. ദുഷ്പ്രവൃത്തികൾ മൂലം അവനെ സൃഷ്ടിച്ചതിൽ ദൈവം അനുതപിക്കുന്നു. എന്നാൽ നോഹക്ക് ദൈവത്തിന്റെ കൃപ ലഭിക്കുന്നു. നോഹ നീതിമാനും തന്റെ തലമുറയിൽ നിഷ്കളങ്കനുമായിരുന്നു. നോഹ ദൈവത്തോടുകൂടെ ദാവത്തിന്റെ ആലോചനപ്രകാരം ജീവിച്ചു. ഭൂമിയിൽ മനുഷ്യർ മഹാദുഷ്ടന്മാരാണെന്നും അവർ തിന്മ മാത്രം ചിന്തിക്കുന്നവരാണെന്നും ദൈവം കണ്ടു. അതു ദൈവത്തെ വളരെയധികം വേദനിപ്പിച്ചു. ഞാൻ സൃഷ്ടിച്ചിരിക്കുന്ന മനുഷ്യരെയും മൃഗങ്ങളെയും ഭൂമുഖത്തുനിന്നും തുടച്ചു മാറ്റും എന്ന് ദൈവം തീരുമാനിച്ചു.

ദൈവത്തിൽ നിന്നും കൃപ ലഭിച്ച നോഹയോടു ദൈവം അരുളിച്ചെയ്തു “നീ ഗോഫർ മരം കൊണ്ട് ഒരു പെട്ടകം ഉണ്ടാക്കണം” ഈ തലമുറയിൽ നീ എന്റെ സന്നിധിയിൽ നീതിമാനാണ്. ആയതിനാൽ നീയും നിന്റെ കുടുംബം മുഴുവനും പെട്ടകത്തിൽ പ്രവേശിക്കണം. എല്ലാ ശുദ്ധമൃഗങ്ങളിൽ നിന്നും, പക്ഷികളിൽ നിന്നും ഏഴു ജോഡികളെയും അശുദ്ധമൃഗങ്ങളിൽ നിന്നും ഓരോ ജോഡിയെയും പെട്ടകത്തിൽ കയറ്റണം. വേണ്ട ആഹാരസാധനങ്ങളും പെട്ടകത്തിൽ കയറ്റണം. ഏഴു ദിവസതക്കിനുശേഷം ഭൂമിയിൽ നാല്പത് ദിനരാത്രികൾ നീണ്ടുനിൽക്കുന്ന മഴ പെയ്യിക്കും. ഞാൻ സൃഷ്ടിച്ച സകല ജീവജാലങ്ങളെയും ഭൂമുഖത്തുനിന്നു തുടച്ചു മാറ്റും.

ഭൂമിയിൽ പ്രളയം ഉണ്ടായപ്പോൾ നോഹക്ക് അറുനൂറ് വയസ്സായിരുന്നു. നോഹയും അവന്റെ പുത്രന്മാരായ ശേമും, ഹാമും, യാഫെത്തും, നോഹയുടെ ഭാര്യയും, അവന്റെ പുത്രന്മാരുടെ ഭാര്യമാരും അങ്ങനെ മനുഷ്യരായി ആകെ എട്ടുപേർ പെട്ടകത്തിൽ കടന്നു. അവരോടൊപ്പം ദൈവം കല്പിച്ച പ്രകാരം ശുദ്ധിയുള്ളതും ശുദ്ധിയില്ലാത്തതുമായി ഈരണ്ടീരണ്ട് ആണും പെണ്ണുമായി മൃഗങ്ങളും, ഇഴജാതികളും, പറവകളും നോഹയുടെ അടുക്കൽ വന്ന് പെട്ടകത്തിൽ കയറി. ഭൂമിയിൽ നാല്പത് രാവും, നാല്പത് പകലും മഴ പെയ്തു. ജലപ്രളയം ഉണ്ടായി, വെള്ളം വർദ്ധിച്ചു, പെട്ടകം പൊങ്ങി, വെള്ളത്തിൽ ഒഴുകി തുടങ്ങി. മൂക്കിൽ ജീവശ്വാസം ഉള്ളതു ഒക്കെയും ചത്തുപോയി. നോഹയും അവനോടുകൂടെ പെട്ടകത്തിൽ ഉണ്ടായിരുന്നവരും മാത്രം അവശേഷിച്ചു. വെള്ളം ഭൂമിയിൽ നൂറ്റമ്പത് ദിവസം പൊങ്ങിക്കൊണ്ടിരുന്നു. യഹോവയായ ദൈവം നോഹയെയും അവനോടുകൂടെ പെട്ടകത്തിൽ ഉള്ള സകല ജീവികളെയും ഓർത്തു. നൂറ്റമ്പതു ദിവസം കവിഞ്ഞശേഷം വെള്ളം കുറഞ്ഞു തുടങ്ങി. ഏഴാം മാസം പതിനേഴാം തീയതി പെട്ടകം അരാര്ത്ത് പർവ്വതത്തിൽ ഉറച്ചു. പത്താം മാസം ഒന്നാം തീയതി പർവ്വത ശിഖിരങ്ങൾ കണ്ടു തുടങ്ങി. പിന്നെയും നാല്പത് ദിവസം കഴിഞ്ഞ് പെട്ടകത്തിന്റെ കിളിവാതിൽ തുറന്ന് നോഹ ഒരു മലങ്കാക്കയെ പുറത്തുവിട്ടു. അതു ഭൂമിയിൽ വെള്ളം വറ്റിപ്പോയതുവരെയും പോയും വന്നുംകൊണ്ടിരുന്നു. പിന്നീട് നോഹ ഒരു പ്രാവിനെ വിട്ടു. എന്നാൽ സർവ്വ ഭൂമിയിലും വെള്ളം കിടക്കുന്നതിനാൽ പ്രാവ് തിരികെ എത്തി. ഏഴു ദിവസം കഴിഞ്ഞിട്ട് വീണ്ടും ആ പ്രാവിനെ പുറത്തു വിട്ടു. ആ പ്രാവ് വൈകുന്നേരത്ത് ഒരു പച്ച ഒലിവ് ഇലയുമായി തിരിച്ചെത്തി. അതിനാൽ ഭൂമിയിൽ വെള്ളം കുറഞ്ഞു എന്ന് നോഹ മനസ്സിലാക്കി. വീണ്ടും ഏഴു ദിവസം കഴിഞ്ഞ് ആ പ്രാവിനെ പുറത്തുവിട്ടു. പിന്നെ അതു തിരിച്ചു വന്നില്ല. അങ്ങനെ നോഹയുടെ ആയുസിന്റെ അഞ്ഞൂറാം സംവത്സരത്തിന്റെ രണ്ടാം മാസം പത്താം തീയതി പെട്ടകത്തിനുള്ളിൽ പ്രവേശിച്ച നോഹയും കുടുംബവും ഒരു വർഷം പതിനേഴു ദിവസത്തിനുശേഷം നോഹയുടെ അറുനൂറ്റിഒന്നാം സംവത്സരം രണ്ടാം മാസം ഇരുപത്തി ഏഴാം തീയതി നോഹയും അവന്റെ പുത്രന്മാരും ഭാര്യയും പുത്രന്മാരുടെ ഭാര്യമാരും പെട്ടകത്തിൽ നിന്ന് പുറത്ത് ഇറങ്ങി. അവരോടൊപ്പം സകല മൃഗങ്ങളും ഇഴജാതികളും പറവകളും എല്ലാം പെട്ടകത്തിൽ നിന്ന് പുറത്തിറങ്ങി. നോഹ യോഹവക്കു ഒരു യാഗപീഠം പണിത് അതിൽ ഹോമയാഗം നടത്തി. ബലിയുടെ സൗരഭ്യത്തെ മണത്തപ്പോൾ കർത്താവ് ആത്മഗതം ചെയ്തു “ഇനി ഒരിക്കലും ഞാൻ നിലത്തെ ശപിക്കുകയില്ല. ഭൂമി ഉള്ളിടത്തോളം കാലം വിതയും, കൊയ്ത്തും, മഞ്ഞും, മഴയും, തണുപ്പും, ചൂടും, വേനൽക്കാലവും  നശിച്ചു പോകയില്ല.”

അനന്തരം ദൈവം നോഹയെയും അവന്റെ മക്കളെയും അനുഗ്രഹിച്ചു. “നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി ഭൂമിമുഴുവൻ പെരുകുവിൻ.” ഞാൻ ഇതാ നിങ്ങളോടും നിങ്ങളുടെ സന്തതിയോടും പെട്ടകത്തിൽ നിന്നു പുറപ്പെട്ട സകലരുമായി ഭൂമിയിലെ സകല മൃഗങ്ങളോടും ഒരു നിയമം ചെയ്യുന്നു. ഇനി സകല ജഡവും ജലപ്രളയത്താൽ നശിക്കുകയില്ല. ഭൂമിയെ നശിപ്പിപ്പാൻ ഇനി ജലപ്രളയം ഉണ്ടാവുകയില്ല. ഞാൻ നിങ്ങളോടു ചെയ്യുന്ന നിയമത്തിന്റെ അടയാളം “ഞാൻ എന്റെ വില്ല് മേഘത്തിൽ വക്കുന്നു” അതു ഞാനും ഭൂമിയും തമ്മിലുള്ള നിയമത്തിന്റെ അടയാളമായിരിക്കും. ആ വില്ല് കാണുമ്പോൾ ഞാൻ എന്റെ ഉടമ്പടിയെ ഓർക്കും. പെട്ടകത്തിൽ നിന്ന് പുറത്തു വന്നശേഷം ശേം, ഹാം, യാഫെത്ത് എന്നീ നോഹയുടെ മക്കൾ സന്താനപുഷ്ടിയുള്ളവരായി ഭൂമി ഒക്കെയും  നിറഞ്ഞു.

കർഷകനായ നോഹ ഒരു മുന്തിരിത്തോട്ടം നട്ടുപിടിപ്പിച്ചു. ഒരു ദിവസം അദ്ദേഹം വീഞ്ഞ് കുടിച്ച് ലഹരി പിടിച്ച് തന്റെ കൂടാരത്തിൽ നഗ്നനായി കിടക്കുകയായിരുന്നു. ആ രംഗം കണ്ട ഹാം പുറത്തു പോയി തന്റെ രണ്ടു സഹോദരന്മാരെയും അറിയിച്ചു. അപ്പോൾ ശേം, യാഫെത്ത് എന്നീ സഹോദരന്മാർ ഒരു വസ്ത്രം എടുത്തുകൊണ്ട് വന്ന് പിതാവിന്റെ നഗ്നതയെ അവർ മറച്ചു. പിതാവിന്റെ നഗ്നത അവർ കണ്ടില്ല. സുബോധം തെളിഞ്ഞപ്പോൾ നോഹ ഈ വിവരം അറിഞ്ഞു. അദ്ദേഹം ശേം, യാഫെത്ത് എന്നീ പുത്രന്മാരെ അനുഗ്രഹിക്കുകയും, ഹാമിന്റെ പുത്രനായ കനാനെ അടിമയായി കഴിയുവാൻ ശപിക്കുകയും ചെയ്തു. തൊള്ളായിരത്തി അൻപത് വർഷം ജീവിച്ചിരുന്നതിനുശേഷം നോഹ മരിച്ചു. പ്രളയത്തിനുശേഷം വീണ്ടും ലോകത്തിൽ മനുഷ്യനുൾപ്പെടെ എല്ലാ ജീവികളും ജീവിച്ചു പെരുകുന്നു. നോഹയുടെ പുത്രന്മാരായ ശേം, ഹാം, യാഫെത്ത് എന്നിവരിൽ നിന്നാണ് ജലപ്രളയത്തിനുശേഷം ഭൂമിയിൽ ജാതികൾ പിരിഞ്ഞുപോയത്. ശേമിന്റെ മക്കൾ അറേബ്യയിലും, ഹാമിന്റെ മക്കൾ ആഫ്രിക്കയിലും, യാഫെത്തിന്റെ മക്കൾ യൂറോപ്പിലും പോയി എന്നു പറയപ്പെടുന്നു.

(തുടരും)



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





അനുസ്മരണം

# ജീവിക്കുന്ന ജീവിതം

## ഡോ. പോൾ മണലിൽ




എം. ജോർജ് മുത്തൂറ്റിന്റെ ജന്മശതാബ്ദി വേളയിൽ അദ്ദേഹത്തിന്റെ പുത്രൻ എം.ജി. ജോർജ് മുത്തൂറ്റ് ആദരസൂചകമായി സമർപ്പിച്ച പുസ്തകത്തിന്റെ ശീർഷകം 'Living History' എന്നാണ്. ഈ ശീർഷകം മലയാളത്തിലാക്കിയാൽ 'ജീവിക്കുന്ന ചരിത്രം' എന്നോ മറ്റോ വിവർത്തനം ചെയ്താൽ അതിന്റെ ശരിയായ അർത്ഥവും ആഴവും കിട്ടുമോ എന്ന് ഞാൻ ആലോചിച്ചിട്ടുണ്ട്. അത്രയ്ക്കും ആശയസമ്പന്നമാണ് 'Living History' എന്ന ശീർഷകം. 2017-ൽ ഈ പുസ്തകത്തിന്റെ ഒരു പ്രതി എം.ജി. ജോർജ് മുത്തൂറ്റ് എനിക്കു വീട്ടിൽ കൊണ്ടുവന്നു തന്നെങ്കിലും ജോയിച്ചായൻ എന്നു ഞാൻ വിളിക്കുന്ന അദ്ദേഹത്തിന്റെ ദേഹവിയോഗത്തിനു ശേഷമാണ് ആ പുസ്തകം ആദ്യന്തം വായിച്ചത്. ആകസ്മികമായി മൺമറഞ്ഞ ജോയിച്ചായനെ ആ പുസ്തകത്തിൽ നിന്നു കണ്ടെത്താനുള്ള എന്റെ ഒരു ഉദ്യമത്തെ തുടർന്നായിരുന്നു ആ വായന!

'Living History' സൂക്ഷ്മമായി വായിച്ചപ്പോഴാണ് അതിൽ ജോയിച്ചായന്റെ ജീവിതജയത്തിന്റെ ചില അറിയപ്പെടാത്ത ഏടുകൾ എനിക്കു കണ്ടെത്താൻ കഴിഞ്ഞത്. ഒരു ബിസ്സിനസ് കുടുംബത്തിൽ ജനിച്ചെങ്കിലും സ്വന്തം കഠിനാദ്ധ്വാനത്തിന്റെയും ദൈവാശ്രയത്തിന്റെയും പ്രതിബദ്ധതയുടെയും സമർപ്പണബോധത്തിന്റെയും ഫലമായിട്ടാണ് എം.ജി. ജോർജ് മുത്തൂറ്റ് എന്ന ജോയിച്ചായൻ ജീവിതത്തിന്റെ പടവുകൾ ചവിട്ടിക്കയറിയത്. മൺമറഞ്ഞെങ്കിലും ഇന്നും ജീവിക്കുന്ന ഒരു ജീവിതം ഞാൻ ജോയിച്ചായനിൽ കാണുന്നു.

'Living History' എന്ന പുസ്തകത്തിൽനിന്ന് എനിക്കൊരു കാര്യം മനസ്സിലായി. എം.ജി. ജോർജ്ജ് മുത്തൂറ്റ് എന്ന ജോയിച്ചായന്റെ ജീവിതം മുത്തൂറ്റ് കുടുംബത്തിൽ അലിഞ്ഞുചേർന്നിരിക്കുന്ന ഒന്നാണ്. അതിനു നൂറ്റാണ്ടുകളുടെ പാരമ്പര്യമുണ്ട്. ആ പാരമ്പര്യത്തിന്റെ കണ്ണികൾ ഇന്നത്തെ തൃശൂർ ജില്ലയിലുള്ള കൊടുങ്ങല്ലൂരിൽ ആരംഭിക്കുന്നു. ആദിമ നൂറ്റാണ്ടിൽ ഏതാണ്ട് മുന്നൂറ് വർഷങ്ങൾ പകലോമറ്റം പരമ്പരയായി കൊടുങ്ങല്ലൂരിൽ അധിവസിച്ച ആ കുടുംബം അവിടെനിന്നു പുതിയ മേച്ചിൽപ്പുറങ്ങൾ തേടി എത്തിയത് ഇന്നത്തെ കോട്ടയം ജില്ലയിലുള്ള കുറവിലങ്ങാട്ടേക്കായിരുന്നു. പകലോമറ്റം പരമ്പരയിൽപ്പെട്ട പള്ളിവീട് കുടുംബശാഖയായി ഏതാണ്ട് 900 വർഷങ്ങൾ ഇന്നത്തെ മുത്തൂറ്റ് കുടുംബത്തിലെ പൂർവ്വ പിതാക്കന്മാർ അവിടെ താമസിച്ചു പിന്നെ, കുറവിലങ്ങാട് നിന്നു എണ്ണൂറു വർഷങ്ങൾക്കു മുമ്പ് ഈ കുടുംബം കോഴഞ്ചേരിയിൽ കുടിയേറിയപ്പോൾ പകലോമറ്റം പള്ളിവീട് ശാഖ അവിടെ അറിയപ്പെട്ടത് തേവർവേലിൽ എന്നായിരുന്നു. ഈ കുടുംബത്തിൽനിന്നാണ് മുത്തൂറ്റ് ചരിത്രത്തിന്റെ ആരംഭം.

എത്രയോ നൂറ്റാണ്ടുകൾ, എത്രയോ തലമുറകൾ, എത്രയോ പാരമ്പര്യങ്ങൾ - അതിന്റെയെല്ലാം ആകെത്തുകയാണ് ഇന്നത്തെ മുത്തൂറ്റ്. ക്രിസ്തുശിഷ്യനായ സെന്റ് തോമസിന്റെ പാദസ്പർശമേറ്റ മണ്ണിൽ നിന്നു പ്രയാണമാരംഭിച്ച ഒരു ജനസമൂഹത്തിന്റെ ജീവിതവും ജീവിതസ്പന്ദനങ്ങളും ആകുലതകളും ആഹ്ലാദങ്ങളും വിശ്വാസാചാരങ്ങളും പമ്പാനദിയുടെ തീരത്തു പിറന്ന മുത്തൂറ്റിൽ സമന്വയിക്കപ്പെട്ടത് പതിമൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഔസേപ്പ് കത്തനാരുടെ ജീവിതകാലത്താണ്. ഇപ്പോഴത്തെ മുത്തൂറ്റ് കുടുംബത്തിന്റെ ഒന്നാം തലമുറക്കാരനായ 'ഒന്നാം' കുര്യന്റെ മകനായിരുന്നു ഔസേപ്പ് കത്തനാർ. മറ്റൊരു മകനായിരുന്നു ഈശോ. ഇവരിലൂടെയാണ് ആധുനിക മുത്തൂറ്റ് ചരിത്രത്തിന്റെ തുടക്കം. ഇവരിൽ ഇങ്ങേത്തലയ്ക്കൽ നിൽക്കുന്നു ജോയിച്ചായൻ.

കോഴഞ്ചേരിയിൽ പണ്ടൊരു ക്രൈസ്തവ ദേവാലയമുണ്ടായിരുന്നു. അതു തകർക്കപ്പെട്ടു. ഈ ദേവാലയം പുനർനിർമ്മിച്ചു അവിടുത്തെ നസ്രാണികൾക്ക് ആരാധന നടത്താൻ വേണ്ടിയാണ് മുത്തൂറ്റിലെ ഒന്നാം തലമുറക്കാരൻ എന്നറിയപ്പെടുന്ന 'ഒന്നാം' കുര്യന്റെ മകൻ ഔസേപ്പ് കത്തനാർ കോഴഞ്ചേരിയിൽ എത്തിയത്. ഒപ്പം എത്തിയ സഹോദരൻ ഈശോ അങ്ങനെ മുത്തൂറ്റ് കുടുംബപരമ്പരയിലെ രണ്ടാമനായി. അങ്ങനെ പതിനെട്ടു തലമുറകൾ പമ്പയുടെ തീരത്തെ കോഴഞ്ചേരിയിൽ ഉദയംകൊണ്ടു. അവരിലൂടെ പന്ത്രണ്ടാം തലമുറ വരെ വൈദിക പാരമ്പര്യവും ഉണ്ടായിരുന്നു. രണ്ടാം തലമുറയിലെ ഔസേപ്പ് കത്തനാർ, മൂന്നാം തലമുറയിലെ ചാണ്ടി കത്തനാർ, നാലാം തലമുറയിലെ ഗീവറുഗീസ് കത്തനാർ, അഞ്ചാം തലമുറയിലെ ഈശോ കത്തനാർ, ആറാം തലമുറയിലെ മത്തായി കത്തനാർ, ഏഴാം തലമുറയിലെ ഉതുപ്പ് കത്തനാർ, ഒമ്പതാം തലമുറയിലെ പൗലോസ് കത്തനാർ, പത്താം തലമുറയിലെ ചാണ്ടി കത്തനാർ, പതിനൊന്നാം തലമുറയിലെ മത്തായി കത്തനാർ, പന്ത്രണ്ടാം തല

മുറയിലെ മത്തായി കത്തനാർ എന്നിങ്ങനെയാണ് ഈ പകലോമറ്റം കുടുംബ ശാഖയിലെ വൈദിക പാരമ്പര്യം. വൈദിക പാരമ്പര്യം എന്നാൽ അതിലൊരു വിശ്വാസത്തിളക്കമുണ്ട്.

കോഴഞ്ചേരിയിൽ എത്തിയ ഈ തലമുറകളുടെ കണക്കെടുത്തു പറഞ്ഞാൽ ജോയിച്ചായന്റെ സ്ഥാനം മാത്രമല്ല മഹിമയും നമുക്കു കണ്ടെത്താൻ കഴിയും. പന്ത്രണ്ടാം തലമുറയിലെ മത്തായി കത്തനാരുടെ പതിമൂന്നാം തലമുറക്കാരൻ കുഞ്ഞെനാന്റെ മകൻ പതിനാലാം തലമുറക്കാരനായ നൈനാന്റെ മകൻ പതിനഞ്ചാം തലമുറക്കാരൻ എം. ജോർജ് മുത്തൂറ്റ്, അദ്ദേഹത്തിന്റെ ജന്മശതാബ്ദി വേളയിലാണ് പിതാവിനോടുള്ള ആദരസൂചകമായി പതിനാറാം തലമുറക്കാരനായ എം.ജി. ജോർജ് മുത്തൂറ്റ് എന്ന ജോയിച്ചായൻ 'Living History' എന്ന പേരിൽ മുത്തൂറ്റ് കുടുംബത്തിന്റെ ഉദയവികാസം കൂടി രേഖപ്പെടുത്തുന്ന ഒരു പുസ്തകം പതിനേഴും പതിനെട്ടും തലമുറകൾക്കും സമകാല സമൂഹത്തിനും മുമ്പിൽ സമർപ്പിച്ചത്. ഈ 'Living History' യിൽ ഞാൻ വ്യത്യസ്തമായ ഒരു 'Living Life' ആണ് കണ്ടെത്തിയത്. മൺമറഞ്ഞ നമ്മുടെ ജോയിച്ചായന്റെ കൊച്ചുജീവിതത്തിലാണ് എന്റെ ആ കണ്ടെത്തൽ. ആ ജീവിതം പലതുകൊണ്ടും വ്യത്യസ്തമായിരുന്നു. പഴയനിയമത്തിലെ മോശയെപ്പോലെ കരുത്തനായ നായകനായിരുന്നു ജോയിച്ചായൻ.

'Living History' എന്ന പുസ്തകത്തിൽ നിന്ന് എനിക്ക് ജോയിച്ചായന്റെ ജീവിതവും ജീവിതമേന്മയും ഒന്നും വിശദമായി ലഭിച്ചില്ലെങ്കിലും ഒന്നാം കുര്യൻ മുതലുള്ള ആ കുടുംബപാരമ്പര്യത്തിന്റെ മഹിമയും മഹത്വവും എനിക്കു തിരിച്ചറിയാൻ കഴിഞ്ഞു. 'ഒന്നാം' കുര്യൻ കോഴഞ്ചേരിയിൽ വന്നു താമസിച്ച കുടുംബവീടായിരുന്നു തേവർവേലിൽ. അദ്ദേഹം പിന്നീട് മാരാമണ്ണിൽ വീടു പണിതപ്പോൾ ആ കുടുംബശാഖ പാലക്കുന്നത്ത് കുടുംബമായി. പകലോമറ്റം പള്ളിവീട് പരമ്പര കോഴഞ്ചേരിയിൽ വന്നപ്പോൾ തേവർവേലിൽ കുടുംബമായി മാറിയതിനു പിന്നിൽ ഒരു ദൈവനിശ്ചയമുണ്ടെന്നു തോന്നുന്നു. തേവർവേലിൽ എന്നാൽ തേവരുടെ വയലാണ് - ദൈവത്തിന്റെ വയൽ. ഈ വയലിൽനിന്നു ഉദിച്ചുയർന്നതാണ് വലിയവീട്ടിൽ കുടുംബം. അതിന്റെ പിൻതലമുറയാണ് മുത്തൂറ്റ് കുടുംബ പരമ്പര. പഴയനിയമത്തിൽ അബ്രഹാമിന്റെ സന്തതിപരമ്പരകളെ ദൈവം അനുഗ്രഹിച്ചതുപോലെ പകലോമറ്റത്തെ ഈ തലമുറയെയും ദൈവം അനുഗ്രഹിച്ചു.

'ഒന്നാം' കുര്യനിൽ നിന്നും മുത്തൂറ്റ് ജോയിച്ചായൻ വരെ എത്തിനില്ക്കുന്ന മുത്തൂറ്റ് കുടുംബത്തിന്റെ ചരിത്രം വിലയിരുത്തുമ്പോൾ രണ്ടു പാരമ്പര്യങ്ങൾ അവരുടെ സിരകളിൽ കൂടി ഒഴുകുന്നതായി എനിക്കു തോന്നുന്നു. ഒന്ന് ബിസ്സിനസ് പാരമ്പര്യം, രണ്ടാമത്തേതു ആത്മീയ പാരമ്പര്യം. ഈ രണ്ടു പാരമ്പര്യവും മുത്തൂറ്റ് ജോയിച്ചായനിൽ സമഞ്ജസമായി സമ്മേളിച്ചു സമന്വയിക്കപ്പെട്ടിരിക്കുന്നതായി ഞാൻ മനസ്സിലാക്കുന്നു. അതേപ്പറ്റി വിശദമായി വിവരിക്കുന്നില്ലെങ്കിലും പന്ത്രണ്ടാം തലമുറയിലെ മത്തായി കത്തനാരുടെ സന്തതി പരമ്പരയിൽ ഇങ്ങേക്കണ്ണിയായ ജോയിച്ചായാൻ മലങ്കര ഓർത്തഡോക്സ് സഭയുടെ അത്മായ ട്രസ്റ്റിയായിരിക്കുമ്പോഴാണ് ഇന്ത്യയിലെ പ്രമുഖ കോടീശ്വരന്മാരിൽ ഒരാളായത്. ഇപ്രകാരം ആത്മീയ പാരമ്പര്യവും ബിസ്സിനസ് പാരമ്പര്യവും അലിഞ്ഞുചേർന്ന ഒരു വ്യക്തിത്വത്തിൽ പ്രസരിച്ചുകൊണ്ട് അനന്യസാധാരണമായ ജീവിതം കാഴ്ചവച്ച ഇതിഹാസമാണ് മുത്തൂറ്റ് ജോയിച്ചായൻ എന്ന എം.ജി. ജോർജ് മുത്തൂറ്റ്.

മുത്തൂറ്റ് ജോയിച്ചായൻ തന്റെ അപ്പനെ 'Living History' എന്നു വിശേഷിപ്പിച്ചെങ്കിൽ ഞാൻ ജോയിച്ചായനെ വിശേഷിപ്പിക്കാൻ ആഗ്രഹിക്കുന്നത് 'Living Life' എന്നുതന്നെയാണ്. അതെ, 'ജീവിക്കുന്ന ജീവിതം.' കഠിനാധ്വാനവും സമർപ്പണബോധവും ദൈവവിശ്വാസവും വിശ്വസ്തതയും മനുഷ്യസ്നേഹവും കൊണ്ട് ജീവിതത്തിന്റെ പടവുകൾ ചവിട്ടിക്കയറിയ എം.ജി. ജോർജ് മുത്തൂറ്റ് എന്ന ജോയിച്ചായൻ ബിസ്സിനസ് സാമ്രാജ്യം മാത്രമല്ല വ്യത്യസ്തമായൊരു ജീവിതസാമ്രാജ്യം തന്നെ കെട്ടിപ്പടുത്തു. കരുണയിലും ആർദ്രതയിലും സ്നേഹത്തിലും മാനവികതയിലും അധിഷ്ഠിതമായിരുന്നു ആ സാമ്രാജ്യം. ഒരു കൈകൊണ്ട് പണം വാരിയെടുത്തു മറ്റൊരു കൈകൊണ്ട് അതു വിതരണം ചെയ്യുന്ന ഒരു ചിത്രം എനിക്ക് അദ്ദേഹത്തെപ്പറ്റിയുണ്ട്. സഭയുടെ വേദികളിൽ ഒന്നിച്ചിരുന്നതിനേക്കാൾ ഞാൻ അദ്ദേഹത്തിന്റെ കൂടെ ഇരുന്നിട്ടുള്ളതു കാരുണ്യം പങ്കുവയ്ക്കുന്ന വേദികളിലായിരുന്നു. രോഗികൾ, വിധവകൾ, ദരിദ്രർ, ദുരിതമനുഭവിക്കുന്ന കലാകാരന്മാർ, സാമ്പത്തിക ഞെരുക്കമുള്ളവർ എന്നിങ്ങനെയുള്ള മനുഷ്യരുടെ കൂടെ ഞാൻ അദ്ദേഹത്തെ എത്രയോ തവണ കണ്ടിരിക്കുന്നു.



പണം സമ്പാദിക്കാൻ മാത്രമല്ലതല്ല, അതു മനുഷ്യരുടെ ആവശ്യങ്ങൾക്ക് ഉപകരിക്കുംവിധം വിനിയോഗിക്കാൻ കൂടി ഉള്ളതാണെന്ന തത്വശാസ്ത്രം വച്ചുപുലർത്തിയിരുന്ന ജോയിച്ചായൻ ഇന്ത്യയിലെ 'കോടീശ്വരൻ' ആയത് പലിശ പിരിച്ചാണെന്നു ചിന്തിക്കുന്നവർ ഏറെയുണ്ട്. എന്നാൽ അങ്ങനെ മാത്രം ചിന്തിച്ചാൽ മതിയോ? പണത്തിനു മൂല്യമുണ്ടാകുന്നത്, അതു ആവശ്യക്കാരുടെ പോക്കറ്റിൽ ഇരിക്കുമ്പോഴാണ്. പണം വായ്പ നൽകുമ്പോൾ തീർച്ചയായും പലിശ ലഭിക്കും. അതാണ് പണം വായ്പ നൽകുന്നയാളിന്റെ ലാഭം. ലാഭമില്ലാത്ത ബിസ്സിനസില്ല. അമിത ലാഭം മാത്രം ലക്ഷ്യമാക്കി ബിസ്സിനസ് നടത്തുന്നവരുണ്ട്. അതു അധികകാലം നിലനിൽക്കില്ലെന്ന് കാലം പഠിപ്പിച്ചിട്ടുണ്ട്. എന്നാൽ മുത്തൂറ്റ് ഗ്രൂപ്പിന്റെ മുഖ്യ ബിസ്സിനസ് ധനവ്യാപാരമാണെങ്കിലും 800 വർഷത്തെ അതിന്റെ ബിസ്സിനസ് ചരിത്രത്തിൽ അതൊരു 'ജനാധിപത്യ' ബിസ്സിനസ് സ്ഥാപനമായി വളർന്നുവന്ന ഒന്നാണ്. 1887-ൽ തേവർവേലിൽ കുടുംബം തടിവ്യാപാരത്തിലൂടെയാണ് 'മാർക്കറ്റിൽ' പ്രവേശിക്കുന്നത്. അതിനൊപ്പം ഭക്ഷ്യധാന്യങ്ങളുടെ കച്ചവടവും നടത്തി. ജനങ്ങളുടെ ആവശ്യങ്ങൾ മനസ്സിലാക്കി കച്ചവടം ആരംഭിച്ച മുത്തൂറ്റ് ഗ്രൂപ്പിന്റെ വഴിത്തിരിവ്, സമ്പത്തിന്റെ വിനിയോഗം സംബന്ധിച്ചുള്ള കാഴ്ചപ്പാടിൽ സമാരംഭിച്ച മുത്തൂറ്റ് ഫൈനാൻസ് എന്ന പ്രസ്ഥാനമാണ്. അതിനെ വിജയസോപാനത്തിൽ എത്തിച്ചു ജോയിച്ചായൻ.

മുത്തൂറ്റ് എം. ജോർജിന്റെയും അമ്മിണിയുടെയും പുത്രനായി 1949 നവംബർ രണ്ടിനു കോഴഞ്ചേരിയിൽ ജനിച്ച എം.ജി. ജോർജ് മുത്തൂറ്റ് ബാല്യത്തിൽ പഠനത്തിൽ മാത്രമല്ല ബിസ്സിനസിലും മിടുക്ക് പ്രകടിപ്പിച്ചിരുന്നു. ഡോ. ജോർജ് മാത്യു, പരേതനായ ഡോ. ജോർജ് കുര്യൻ, ലീലാ സഖറിയ, ജോർജ് തോമസ്, ജോർജ് ജേക്കബ്, ജോർജ് അലക്സാണ്ടർ എന്നിവരാണ് എം.ജി. ജോർജിന്റെ സഹോദരങ്ങൾ. കോഴഞ്ചേരി M.T.L.P. സ്കൂളിൽ പഠിക്കുമ്പോൾ മുതൽ അധ്യാപകരുടെ ഏറ്റവും പ്രിയപ്പെട്ടവനായിരുന്നു അദ്ദേഹം. മിഡിൽ സ്കൂൾ പഠനവും ഹൈസ്കൂൾ പഠനവും കോഴഞ്ചേരി സെന്റ് തോമസ് ബോയിസ് ഹൈസ്കൂളിലായിരുന്നു. കോഴഞ്ചേരി സെന്റ് തോമസ് കോളജിൽ നിന്നു പ്രീഡിഗ്രി പാസ്സായ ശേഷം മണിപ്പാൽ എൻജിനീയറിംഗ് കോളജിൽനിന്നും ബിരുദം നേടി. തുടർന്ന് വിഖ്യാതമായ ഹാർവാർഡ് ബിസ്സിനസ് സ്കൂളിലും വാർട്ടൺ ബിസ്സിനസ് സ്കൂളിലും മാനേജ്മെന്റ് കോഴ്സുകൾ പൂർത്തിയാക്കി. അതിനു ശേഷമാണ് കുടുംബ ബിസ്സിനസിലേക്ക് അദ്ദേഹം പ്രവേശിച്ചത്.

എം.ജി. ജോർജ് മുത്തൂറ്റ് തന്റെ ബിസ്സിനസ് ജീവിതം ഔദ്യോഗികമായി ആരംഭിച്ചത് ഇന്ത്യയുടെ തലസ്ഥാന നഗരിയിലാണ്. എൻജിനീയറിംഗ് ബിരുദം സമ്പാദിച്ച അദ്ദേഹത്തിന്റെ ലക്ഷ്യം ഒരു ടയർ ഫാക്ടറി തുടങ്ങണമെന്നുള്ളതായിരുന്നു. അതിനാണ് അദ്ദേഹം ഡൽഹിയിലെത്തിയത്. എൻജിനീയറിംഗ് പഠിക്കാൻ പോകുന്നതിനു മുമ്പ് പിതാവിന്റെ കൂടെ കോഴഞ്ചേരിയിലെ പണമിടപാടു കേന്ദ്രത്തിൽ മിക്കപ്പോഴും അദ്ദേഹം പോകാറുണ്ടായിരുന്നു. തന്റെ പിതാവ് എങ്ങനെയാണ് ഒരു സ്ഥാപനം അച്ചടക്കത്തോടെയും വിശ്വസ്തത

യോടെയും കഠിനാദ്ധ്വാനത്തോടെയും നടത്തുന്നതെന്നു ജോയിച്ചായൻ നേരിൽ കണ്ടിട്ടുള്ളതാണ്. അതു മാത്രമല്ല, അവിടെ അപ്പന്റെ കൂടെ ചെയ്യാത്ത ജോലികളൊന്നുമില്ലായിരുന്നു – അപ്പന്റെ കീഴിൽ ഓഫീസ് അസിസ്റ്റന്റ് ആയിട്ടാണ് ജോയിച്ചായൻ ആദ്യം തൊഴിൽ പരിശീലിച്ചിട്ടുള്ളതെന്നു ഞാൻ അദ്ദേഹത്തിൽനിന്നുതന്നെ കേട്ടിട്ടുണ്ട്. അതായത് ഒരു പ്യൂൺ ചെയ്യുന്ന എല്ലാ ജോലിയും അദ്ദേഹം ചെയ്തു. കണക്കെഴുതാനും കണക്കു പരിശോധിക്കാനും ലാഭനഷ്ടങ്ങൾ മനസ്സിലാക്കാനും അക്കാലത്തെ അനുഭവങ്ങൾ ഒരു പാഠമായിരുന്നു.

പഠനത്തിനുശേഷം പിതാവിന്റെ അനുഗ്രഹത്തോടെയാണ് എം.ജി. ജോർജ് തന്റെ പ്രവർത്തനം എഴുപതുകളിൽ ഡൽഹിയിലേക്കു വ്യാപിപ്പിച്ചത്. മുത്തൂറ്റിന്റെ വളർച്ചയുടെ ഒരു വഴിത്തിരിവായിരുന്നു അതെന്നു പിൽക്കാല ചരിത്രം നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്. ഒരു ടയർ ഫാക്ടറി തുടങ്ങണമെന്ന മോഹവുമായി നടന്ന എം.ജി. ജോർജ് അതിനുള്ള പരിശീലനത്തിന് കൊച്ചിയിലെ പ്രീമിയർ ടയേഴ്സിനെയാണ് ആദ്യം സമീപിച്ചത്. അവിടെ ഒരു അപ്രന്റീസ് ആയി ജോലി നോക്കാനുള്ള ആഗ്രഹം പക്ഷെ നടന്നില്ല. മുത്തൂറ്റ് ഗ്രൂപ്പ് ഒരു ടയർ കമ്പനി തുടങ്ങിയാൽ തങ്ങളുടെ സ്ഥാപനത്തിനു വെല്ലുവിളിയാകുമെന്നു പ്രീമിയർ ടയേഴ്സിന്റെ ഉടമ കരുതി. തുടർന്നാണ് എം.ജി. ജോർജ് ഫരീദാബാദിൽ എത്തിയത്. സഹോദരി ലീലാമ്മയും ഭർത്താവ് സി.റ്റി. സഖറിയായും അന്ന് ഫരീദാബാദിലായിരുന്നു താമസം. എം.ജി. ജോർജ് അവരുടെ ഒപ്പം കൂടി. അവിടെയായിരുന്നു അന്ന് ഗുഡ് ഇയർ ടയർ കമ്പനി പ്രവർത്തിച്ചിരുന്നത്. എന്നാൽ ജോർജ് ഫരീദാബാദിൽ എത്തിയപ്പോൾ ഗുഡ് ഇയർ കമ്പനിയിൽ സമരമായിരുന്നു. അതിനാൽ അവിടെ അപ്രന്റീസാകാനുള്ള ശ്രമവും നടന്നില്ല.

അങ്ങനെ ടയർ കമ്പനി തുടങ്ങാനുള്ള മോഹത്തിനു അനുകൂല അന്തരീക്ഷം ഉണ്ടായില്ല. എന്നാൽ അതിനായി കാത്തിരിക്കാൻ അദ്ദേഹത്തിനു ക്ഷമയില്ലായിരുന്നു. ഡൽഹിയിൽനിന്നു മടങ്ങാനും ഇഷ്ടപ്പെട്ടില്ല. തുടർന്ന് ബിർളായുടെ കമ്പനിയിൽ ജോലിക്കു ചേർന്നു. ഒന്നര വർഷം അവിടെ ജോലി ചെയ്തിട്ടാണ് സ്വന്തമായി ഒരു പേപ്പർ കമ്പനി തുടങ്ങാൻ തീരുമാനിച്ചത്. ഫരീദാബാദ് ഇൻഡസ്ട്രിയൽ ഏരിയയിൽ അതിന്റെ കൂദാശ നിർമ്മിച്ചത് തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത (പിൽക്കാലത്ത് ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ) ആയിരുന്നു.

ഡൽഹിയിൽ പേപ്പർ ഫാക്ടറി സ്ഥാപിക്കുന്ന കാലത്താണ് അവിടെ മുത്തൂറ്റ് ബാങ്കിന്റെ ഒരു ശാഖ തുടങ്ങാൻ ഉള്ള ആലോചനയും ഉണ്ടായത്. എൺപതുകളിൽ രാജ്യത്തു വലിയ സാമ്പത്തിക മാറ്റങ്ങൾ ഉണ്ടായ കാലമാണ്. സ്വകാര്യ ധനകാര്യ സ്ഥാപനങ്ങൾക്കുള്ള സാധ്യത എം.ജി. ജോർജ് തിരിച്ചറിഞ്ഞു. ഫണ്ടിന്റെ അപര്യാപ്തത മൂലം ചെറുകിട കച്ചവടക്കാർക്കും കൃഷിക്കാർക്കും ഉണ്ടാകുന്ന ബുദ്ധിമുട്ടുകൾ അദ്ദേഹം മനസ്സിലാക്കിയതിനെ തുടർന്നാണ് 1979 ഏപ്രിൽ 23-ന് ഫരീദാബാദിൽ മുത്തൂറ്റ് ഫിനാൻസിന്റെ ആദ്യ ശാഖ തുറന്നത്. അതൊരു വലിയ കാൽവയ്പായിരുന്നു. മുത്തൂറ്റ് കുടുംബത്തിന്റെ ഒരു ചെറിയ സംരംഭത്തെ ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലേക്കു വ്യാപിപ്പിക്കാനുള്ള ആദ്യത്തെ ഉദ്യമമായിരുന്നു അത്. ധനകാര്യ വിനിമയത്തിന്റെ കാര്യത്തിൽ പ്രൊഫഷണലിസത്തിന്റെ സാധ്യത എം.ജി. ജോർജ് മനസ്സിലാക്കി പ്രവർത്തിച്ചതിന്റെ ഫലമായി അദ്ദേഹത്തിന്റെ പ്രവർത്തനത്തിന് വിജയമുണ്ടായി.

മാറുന്ന സമ്പദ്‌വ്യവസ്ഥിതിയുടെ പശ്ചാത്തലത്തിൽ മുത്തൂറ്റ് ഗ്രൂപ്പിന്റെ ബിസ്സിനസ് കാഴ്ചപ്പാടിൽ വ്യത്യാസം വരുത്തിയത് എം.ജി. ജോർജാണ്. 1979-ൽ മുത്തൂറ്റിന്റെ മാനേജിംഗ് ഡയറക്ടർ ആയിരിക്കുമ്പോഴാണ് അദ്ദേഹത്തിന്റെ നേതൃത്വത്തിൽ മുത്തൂറ്റ് ഫൈനാൻസ് ശൃംഖലയുടെ വിപുലീകരണം ഉണ്ടായത്. മുത്തൂറ്റ് ഗ്രൂപ്പിന്റെ അത്ഭുതകരമായ വളർച്ചയെ തുടർന്ന് 1993-ൽ അതിന്റെ ഏറ്റവും ഉയർന്ന ചെയർമാൻ പദവിയിൽ എം.ജി. ജോർജ് എത്തി. കമ്പനിയുടെ ചെയർമാൻ സ്ഥാനം ഏറ്റെടുക്കുമ്പോൾ മുത്തൂറ്റിന് 31 ശാഖകൾ മാത്രമാണ് ഉണ്ടായിരുന്നത്. എന്നാൽ മുത്തൂറ്റിനെ മാത്രമല്ല ഇന്ത്യയിലെ ധനകാര്യ വിനിമയത്തെത്തന്നെ എം.ജി. ജോർജ് വിപ്ലവകരമായി പരിഷ്കരിച്ചു. ആവശ്യക്കാർക്കു പെട്ടെന്നു വായ്പ ലഭിക്കത്തക്ക രീതിയിൽ പണമിടപാട് ത്വരിതപ്പെടുത്തി. സ്വർണ്ണപ്പണയത്തിന് ആകർഷകമായ വായ്പ നൽകി. വീടുകൾ വയ്ക്കാനും വ്യാപാരം നടത്താനും മുത്തൂറ്റ് ബാങ്കിന്റെ വായ്പ ലഭ്യമാക്കി. ധനത്തിന്റെ കൊടുക്കൽ വാങ്ങൽ കാര്യക്ഷമമാക്കി. പണം വായ്പയെടുത്തവർക്ക് അതിന്റെ കാര്യവിചാരകത്വത്തിൽ പാളിച്ച ഉണ്ടായപ്പോൾ അതിന്റെ




പേരുദോഷം ഉണ്ടായെങ്കിലും വിശ്വാസ്യത നഷ്ടപ്പെടുത്താതെ എം.ജി. ജോർജ് മുത്തൂറ്റിനെ നയിച്ചു.

എം.ജി. ജോർജിന്റെ ചെയർമാൻഷിപ്പിന്റെ കാലഘട്ടത്തിൽ മുത്തൂറ്റിന്റെ 31 ശാഖകളെ അദ്ദേഹം ഇന്ത്യ മുഴുവൻ വ്യാപിപ്പിച്ചു. രാജ്യത്ത് അതിനു 5500 ൽ അധികം ശാഖകൾ ഉണ്ടായി. തന്റെ പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾ ധനകാര്യവിനിമയത്തിൽ മാത്രമല്ല പുതിയ ഇരുപതിലധികം ബിസ്സിനസ് സംരംഭങ്ങളിലായി അദ്ദേഹം വിപുലപ്പെടുത്തി. പ്ലാന്റേഷൻ, വിദ്യാഭ്യാസം, ഹോസ്പിറ്റാലിറ്റി, ഹെൽത്ത് കെയർ, ഭവനിർമ്മാണം, ഇൻഫോടെക്, മണി ട്രാൻസ്ഫർ, ഫോറെക്സ്, മീഡിയ, പവർ ജനറേഷൻ, ട്രാവൽ സർവീസ് എന്നിങ്ങനെ വ്യത്യസ്തമായ മേഖലകളിൽ പണം നിക്ഷേപിക്കുകയും അതെല്ലാം വിജയകരമായി പ്രവർത്തിപ്പിക്കുകയും ചെയ്തു, അദ്ദേഹം. ഇതിലൂടെ നാടിന്റെ വിവിധ ഭാഗങ്ങളിൽ അനേകർക്കു തൊഴിൽ ലഭിച്ചു. ഇതിലൂടെ എത്രയോ കുടുംബങ്ങൾ വളർന്നുവലുതായിരിക്കുന്നു. മുത്തൂറ്റ് എന്നു കേൾക്കുമ്പോൾ പലിശ എന്നു മാത്രം മനസ്സിലാക്കുന്നവർ പോലും അറിയാത്ത എത്രയോ ജീവകാരുണ്യ പ്രവർത്തനങ്ങൾ എം.ജി. ജോർജ് മുത്തൂറ്റ് നടത്തിയിരിക്കുന്നു. പലിശയിനത്തിൽ ലഭിക്കുന്ന ലാഭത്തിന്റെ വലിയൊരു അംശം അദ്ദേഹം ഓരോ വർഷവും രോഗികൾക്കും പാവങ്ങൾക്കും അവശത അനുഭവിക്കുന്നവർക്കും വേണ്ടി നീക്കിവച്ചു. തന്റെ ജീവിതം മറ്റുള്ളവർക്കുകൂടിയുള്ള ജീവിതമാക്കി അദ്ദേഹം.

ധനത്തിന്റെ ജനാധിപത്യപരമായ വിനിയോഗത്തിലൂടെ അദ്ദേഹം രാഷ്ട്ര പുനർനിർമ്മാണത്തിൽ പങ്കാളിയായി എന്നുള്ളത് ഒരു വസ്തുത തന്നെയാണ്. ധനത്തിന്റെ കൊടുമുടിയിൽ എത്തിയപ്പോഴും മനുഷ്യനെ മറന്നുള്ള പ്രവർത്തനങ്ങളിൽ അദ്ദേഹം വ്യാപരിച്ചിട്ടില്ല. അതിനൊരു ഉദാഹരണം പരുമല ക്യാൻസർ സെന്ററാണ്. പരുമല ക്യാൻസർ സെന്ററിന്റെ നിർമ്മാണത്തിന് എത്രയോ ലക്ഷങ്ങൾ അദ്ദേഹം സംഭാവനയായി നൽകിയത് ഖ്യാതി നേടാനും ആളുകൾ അറിയാനും വേണ്ടിയായിരുന്നില്ല. വേദനിക്കുന്നവരുടെ കണ്ണീരൊപ്പാൻ വേണ്ടിയായിരുന്നു. അതുപോലെ എത്രയോ ജീവകാരുണ്യ സംരംഭങ്ങളിൽ അദ്ദേഹം പങ്കാളിയായിരിക്കുന്നു.

മുത്തൂറ്റിന്റെ ശാഖകൾ മിക്കതും പ്രവർത്തിക്കുന്നത് ഇന്ത്യയിലെ ഗ്രാമങ്ങളിലാണ്. നമ്മുടെ പൊതുമേഖലാ ബാങ്കുകൾ ഗ്രാമീണർക്കു വായ്പ നൽകാൻ നിബന്ധനകളും നൂലാമാലകളും കൊണ്ടുവരുമ്പോൾ മുത്തൂറ്റിന്റെ വായ്പയ്ക്കു തടസ്സങ്ങൾ കുറവായിരുന്നു. ഗ്രാമീണ മേഖലയിലെ കൃഷിക്കാർക്കും ചെറുകിട കച്ചവടക്കാർക്കും അതിനാൽ മുത്തൂറ്റ് ഒരു ആശ്രയമായി. മുത്തൂറ്റിന്റെ എല്ലാ ശാഖകളിലുമായി രാജ്യത്തു അര ലക്ഷത്തോളം ജീവനക്കാരാണ് ഇപ്പോൾ പ്രവർത്തിച്ചുവരുന്നത്. ഇവരിൽ ഇന്ത്യയിലെ എല്ലാ ദേശക്കാരും ഉൾപ്പെടുന്നു.

വിശുദ്ധ വേദപുസ്തകത്തിൽ മത്തായിയുടെ സുവിശേഷം 25-ാം അദ്ധ്യായത്തിൽ യേശുവിന്റെ ഒരു ഉപമയുണ്ട്. അതു ഇങ്ങനെയാണ്: ഒരു മനുഷ്യൻ പരദേശത്തു പോയപ്പോൾ മൂന്നു ദാസന്മാരെ വിളിച്ച് തന്റെ സമ്പത്ത് അവരെ ഏല്പിച്ചു. ഒരുവനെ അഞ്ചു താലന്ത് ഏല്പിച്ചു. മറ്റു രണ്ടുപേരിൽ ഒരാൾക്ക്

രണ്ടു താലന്തും മറ്റൊരാൾക്ക് ഒരു താലന്തും നൽകി. അഞ്ചു താലന്ത് കിട്ടിയ ദാസൻ അതു വ്യാപാരം ചെയ്തു അഞ്ചു താലന്ത് കൂടി ഉണ്ടാക്കി. അതു പോലെ തന്നെ രണ്ടു താലന്ത് ലഭിച്ചവനും അതു ഇരട്ടിയാക്കി, എന്നാൽ ഒരു താലന്തു ലഭിച്ചവൻ അതു കുഴിച്ചിട്ടു. താലന്തുകൾ ഇരട്ടിയാക്കിയവരെ യജമാനൻ അഭിനന്ദിച്ചു. അവരെ യജമാനൻ സംബോധന ചെയ്തത് "നല്ലവനും വിശ്വസ്തനുമായ ദാസൻ" എന്നായിരുന്നു. ഒരു താലന്ത് കുഴിച്ചിട്ടവനോട് യജമാനൻ പറഞ്ഞത്: "നീ എന്റെ ദ്രവ്യം പൊൻവാണിഭക്കാരെ ഏല്പിക്കേണ്ടിയിരുന്നു. എന്നാൽ ഞാൻ വന്നു പലിശയോടുകൂടെ വാങ്ങിക്കൊള്ളുമായിരുന്നു" എന്നാണ്.

ധനത്തിന്റെ വിനിയോഗം ഇപ്രകാരം നീതിപൂർവ്വം ഉപയോഗിക്കേണ്ട ഒന്നാണെന്ന് എം.ജി. ജോർജ് മനസ്സിലാക്കിയിട്ടുണ്ട്. ധനത്തിന്റെ ആവശ്യം അറിഞ്ഞ് ഇടപാടുകാരോട് കരുതലോടെ പ്രവർത്തിക്കണമെന്ന ഒരു നിലപാടായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. മുത്തൂറ്റ് ബാങ്കിന്റെ ഇടപാടുകാർ സാധാരണക്കാരാണ്. അതിൽ തൊണ്ണൂറു ശതമാനം പേരും ആയിരത്തിയഞ്ഞൂറു രൂപാ മുതൽ ഒരു ലക്ഷം രൂപാ വരെ വായ്പയെടുക്കാൻ വരുന്നവരാണ്. ചെറിയ കൃഷിക്കാരും ചെറിയ കച്ചവടക്കാരുമാണ്. അത്തരക്കാരുടെ ജീവിതം നിലയ്ക്കാതെ ഓടുന്നത് മുത്തൂറ്റിന്റെ വായ്പകൊണ്ടാണെന്ന് എം.ജി. ജോർജിനു അറിയാമായിരുന്നു. പണം പലിശയ്ക്കു കൊടുത്തുള്ള ഒരു ബിസ്സിനസിലാണ് ഏർപ്പെട്ടിരുന്നതെങ്കിലും ആമോസിന്റെ തൂക്കുകട്ട എപ്പോഴും തന്റെ കൺമുൻപിൽ ഉണ്ടായിരുന്നെന്ന് ജോയിച്ചായൻ എന്നോടു പറഞ്ഞിട്ടുണ്ട്. ശരിയാണ് കച്ചവടത്തിൽ അദ്ദേഹം നീതിപൂർവ്വമാണ് വ്യവഹരിച്ചത്. അതാണ് ബിസ്സിനസ് ജയത്തിനു കാരണം. വായ്പ നൽകിയതിന്റെ പലിശ ഇനത്തിലെ ലാഭത്തിന്റെ ആദായനികുതി പ്രതിവർഷം 1200 കോടി രൂപയാണ് മുത്തൂറ്റ് ഗ്രൂപ്പ് സർക്കാരിനു അടച്ചിരുന്നത്. ഇപ്രകാരം മുത്തൂറ്റിന്റെ ആദായത്തിൽ സുതാര്യത വ്യക്തമാക്കിയാണ് അദ്ദേഹം സ്ഥാപനത്തെ നയിച്ചിരുന്നത്. ഒരു ദിവസം രണ്ടര ലക്ഷം ഇടപാടുകാരാണ് മുത്തൂറ്റിന്റെ വിവിധ ശാഖകളിലായി എത്തിച്ചേരുന്നത്. അവരെ അദ്ദേഹം കരുതലോടെ കൊണ്ടുനടന്നു.

ധനവ്യാപാരത്തിലെ ലാഭം സമൂഹത്തിനുകൂടി പങ്കുവയ്ക്കുന്ന തരത്തിൽ പുതിയ ആരോഗ്യ-വിദ്യാഭ്യാസ പദ്ധതികൾ ആരംഭിച്ചത് എം.ജി. ജോർജാണ്. വിദ്യാഭ്യാസ മേഖലയിൽ അദ്ദേഹം തുടങ്ങിവച്ച സെന്റ് ജോർജ് സ്കൂൾ, പോൾ ജോർജ് ഗ്ലോബൽ സ്കൂൾ, മുത്തൂറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി ആൻഡ് സയൻസ്, കോളജ് ഓഫ് അലൈഡ് ഹെൽത്ത് സയൻസ് ആൻഡ് മാനേജ്മെന്റ് സ്റ്റഡീസ്, മുത്തൂറ്റ് നഴ്സിംഗ് സ്കൂളുകൾ, സൻസ്കാര ഗ്ലോബൽ സ്കൂൾ എന്നിങ്ങനെയുള്ള സ്ഥാപനങ്ങൾ അദ്ദേഹം തുടങ്ങിവച്ചത് ലാഭമുണ്ടാക്കാനായിരുന്നില്ല. വിദ്യാഭ്യാസ സ്ഥാപനങ്ങളിലൂടെ മൂല്യധിഷ്ഠിത വിദ്യാഭ്യാസവും തൊഴിൽ പരിശീലനവും നടത്താനാണ് അദ്ദേഹം ആഗ്രഹിച്ചത്. മുത്തൂറ്റ് ഹെൽത്ത്കെയർ ഡിവിഷന്റെ കീഴിൽ രണ്ട് മൾട്ടി സ്പെഷ്യാലിറ്റി ആശുപത്രികൾ പ്രവർത്തിക്കുന്നു. അതിനോടൊപ്പം ഒരു ക്യാൻസർ സെന്ററും 17 ഡയഗ്നോസ്റ്റിക് സെന്ററുകളും പ്രവർത്തിക്കുന്നുണ്ട്. കഴിഞ്ഞ അഞ്ചു വർഷമായി കമ്പനിയുടെ സിഎസ്ആർ ഫണ്ടിൽനിന്നു 90 കോടി രൂപയാണ് സാമൂഹിക സുരക്ഷയ്ക്കായി അദ്ദേഹം ചെലവഴിച്ചത്.

കോവിഡ് കാലത്ത് ആവശ്യക്കാർക്ക് ഭക്ഷണം വിതരണം ചെയ്യാനും അതിഥി തൊഴിലാളികളെ സംരക്ഷിക്കാനും ദിവസകൂലിക്കാരെ സഹായിക്കാനും മുത്തൂറ്റ് നാലു കോടി രൂപയോളം ചെലവഴിച്ചുകഴിഞ്ഞു. എം.ജി. ജോർജിന്റെ നിർദ്ദേശപ്രകാരം കോവിഡ് കാലത്ത് പതിനായിരക്കണക്കിനു പലവ്യഞ്ജന കിറ്റുകളും ഭക്ഷണ പായ്ക്കറ്റുകളും ഹാൻഡ് സാനിറ്റൈസർ കുപ്പികളും കൈ ഉറകളും മാസ്കുകളും പി.പി.ഇ. കിറ്റുകളും കമ്യൂണിറ്റി കിച്ചണുള്ള സഹായവും ഭക്ഷണവും റേഷൻ കിറ്റുകളും പാക്കേജ്ഡ് ഫുഡ് കിറ്റും വിതരണം ചെയ്തത് മറ്റു സ്ഥാപനങ്ങൾക്കും ഇത്തരം പ്രവർത്തനങ്ങൾ നടത്താൻ പ്രചോദനമായി. ദുരിതങ്ങൾ ഉണ്ടാകുമ്പോൾ അവരുടെ വേദനയും പ്രയാസവും കണ്ടറിഞ്ഞ്, ജീവിച്ചവനും പ്രവർത്തിച്ചവനുമാണ് എം.ജി. ജോർജ്. അതാണ് ഞാൻ അദ്ദേഹത്തെ 'Living Life' എന്നു വിശേഷിപ്പിച്ചത്.

മുത്തൂറ്റ് സ്കിൽ ഇന്ത്യ ഇനിഷ്യേറ്റീവ് പദ്ധതി പ്രകാരം കേന്ദ്ര സർക്കാരിന്റെ ജനക്ഷേമ പദ്ധതികളുടെ ചുവടുപിടിച്ച് ഹരിയാനയിലെ നൂറുകണക്കിനു യുവതീയുവാക്കൾക്കു സ്വയംതൊഴിൽ പദ്ധതികൾക്കുള്ള പരിശീലനവും സഹായവും എം.ജി. ജോർജിന്റെ നേതൃത്വത്തിൽ ആരംഭിക്കുകയുണ്ടായി. കഴിഞ്ഞ രണ്ടു വർഷമായി നടന്നുവരുന്ന ഈ പദ്ധതി പ്രകാരം ഗ്രാമീണ മേഖലയിൽ യുവതീയുവാക്കളെ ശക്തിപ്പെടുത്താൻ കഴിഞ്ഞു. അതിന്റെ വിജയത്തെ



തുടർന്ന് മൂന്നാം വർഷത്തിൽ പുതുതായി ഒട്ടേറെ യുവതീയുവാക്കൾകൂടി പരിശീലന-സഹായ പദ്ധതികൾ മുത്തൂറ്റ് ഏർപ്പെടുത്തി. ഇത്തരം സാമൂഹ്യ പ്രതിബദ്ധതയുള്ള ഒട്ടേറെ പദ്ധതികൾ എം.ജി. ജോർജ് സമാരംഭിച്ചു.

കഴിഞ്ഞ നാലു വർഷമായി സാമ്പത്തികമായി പിന്നോക്കം നില്ക്കുന്ന കുട്ടികളുടെ പഠനസഹായത്തിനായി എം.ജി. ജോർജ് ചെലവഴിച്ചത് 6.82 കോടി രൂപയാണ്. കേന്ദ്ര സർക്കാരിന്റെ സ്വച്ച് ഭാരത് അഭിയാൻ പദ്ധതി പ്രകാരം ദക്ഷിണ ഡൽഹിയിൽ ഡസ്റ്റ് ബിൻ വിതരണം ചെയ്തത് മുത്തൂറ്റാണ്. കഴിഞ്ഞ ഒൻപതു വർഷമായി പത്താം ക്ലാസ് പാസ്സായ മിടുക്കർക്ക് 2.21 കോടി രൂപയുടെ സ്കോളർഷിപ്പ് നൽകി. അതുപോലെ പ്രൊഫഷണൽ വിദ്യാഭ്യാസരംഗത്തു മിടുക്കരെ പ്രോത്സാഹിപ്പിക്കാൻ അദ്ദേഹം പ്രതിവർഷം 1.13 കോടിയുടെ മുത്തൂറ്റ് ഹയർ എഡ്യൂക്കേഷൻ സ്കോളർഷിപ്പ് ഏർപ്പെടുത്തി. കേരളത്തിൽ വെള്ളപ്പൊക്കത്തെ തുടർന്ന് 10.39 കോടി രൂപാ മുടക്കി 200 വീടുകൾ അദ്ദേഹം നിർമ്മിച്ചു നൽകി. ചെന്നൈയിൽ വെള്ളപ്പൊക്കം ഉണ്ടായപ്പോൾ ഭക്ഷണവും വസ്ത്രവും കുടിവെള്ളവും എത്തിക്കാനും മുത്തൂറ്റ് ഗ്രൂപ്പ് സന്നദ്ധമായി. കോടീശ്വരനായി വളർന്ന അദ്ദേഹം ഇപ്രകാരം സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും കോടീശ്വരനായിരുന്നു. അങ്ങനെയാണ് അദ്ദേഹം ജീവിതത്തിൽ ജീവിച്ചത്. ആ ജീവിതം ഇപ്പോഴും ജീവിച്ചുകൊണ്ടിരിക്കുന്നു.

ദക്ഷിണേന്ത്യയിൽ മുത്തൂറ്റിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ച 'സ്നേഹാശ്രയ' പദ്ധതിയിലൂടെ രോഗനിർണയത്തിനു മൊബൈൽ ലാബുകളുടെ സേവനവും എം.ജി. ജോർജ് ലഭ്യമാക്കി. ഇതിനകം ഒട്ടേറെ ക്യാമ്പുകൾ നടത്തി. പതിനായിരക്കണക്കിന് ആളുകൾക്ക് ഇതിന്റെ ആനുകൂല്യമുണ്ടായി. വിവാഹ സഹായ നിധി, വിദ്യാഭ്യാസ നിധി എന്നിങ്ങനെയുള്ള പ്രവർത്തനങ്ങൾ നടത്താൻ എം.ജി. ജോർജ് സ്ഥാപിച്ചതാണ് മുത്തൂറ്റ് എം. ജോർജ് ഫൗണ്ടേഷൻ.

പരിസ്ഥിതി മേഖലയിലെ പ്രവർത്തനങ്ങളിൽ പങ്കാളിയാകാൻ മുത്തൂറ്റ് എൻവയൺമെന്റ് റിസേർച്ച് ഫൗണ്ടേഷന് അദ്ദേഹം രൂപം നൽകി. ഇതിന്റെ പ്രവർത്തനം ബാംഗ്ലൂരിലെ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് അഡ്വാൻസ്ഡ് സ്റ്റഡീസ്, ഇടുക്കിയിലെ പെരിയാർ ടൈഗർ കൺസർവേഷൻ ഫൗണ്ടേഷൻ എന്നീ പ്രസ്ഥാനങ്ങളുമായി സഹകരിച്ചു നടത്തിവരുന്നു. പശ്ചിമഘട്ടത്തിലെ അപൂർവ്വ ജീവജാലങ്ങളുടെയും ചെടികളുടെയും സംരക്ഷണത്തിനായും ഫൗണ്ടേഷൻ പ്രവർത്തിക്കുന്നുണ്ട്.

കായികരംഗത്തും മുത്തൂറ്റിന്റെ സാന്നിദ്ധ്യമുണ്ട്. 2008-ലെ ഇന്ത്യാ പ്രീമിയർ ലീഗ് മുതൽ മുത്തൂറ്റിന്റെ കുപ്പായം ക്രിക്കറ്റ് കളത്തിലുണ്ട്. കേരളത്തിൽ മുത്തൂറ്റിനു സ്വന്തമായി വോളിബോൾ ടീമുണ്ട്. കൊച്ചിൻ ഇന്റർനാഷണൽ ഹാഫ് മാരത്തൺ, ഹീറോ ഇന്ത്യ സൂപ്പർ ലീഗ് ഫുട്ബോൾ എന്നിവയിലും മുത്തൂറ്റിന്റെ പങ്കാളിത്വമുണ്ട്. ഇതിലൂടെയെല്ലാം മുത്തൂറ്റിന്റെ യശ്ശസ് അദ്ദേഹം വ്യാപിപ്പിച്ചു.

എം.ജി. ജോർജിന്റെ സേവനങ്ങളെ പുരസ്കരിച്ച് ഒട്ടേറെ ബഹുമതികൾ അദ്ദേഹത്തെ തേടിയെത്തിയിട്ടുണ്ട്. ബ്രിട്ടീഷ് പാർലമെന്റിൽ മുത്തൂറ്റിന്റെ സാമ്പത്തിക വിജയത്തെപ്പറ്റി സ്റ്റീഫൻ ടിംസ് പ്രസംഗിക്കുകയുണ്ടായി. 2012 ൽ ലണ്ടൻ ഗ്ലോബൽ കൺവെൻഷനിൽ എം.ജി. ജോർജിനെ ഗോൾഡൻ പീകോക്ക് അവാർഡ് നൽകി ആദരിച്ചു. 2013-ൽ അദ്ദേഹത്തിന് സ്കോച്ച് ഫിനാൻഷ്യൽ അവാർഡ് ലഭിച്ചു. 2012 ൽ ബിസിനസ് ലീഡർഷിപ്പിന് ഇന്ത്യയുടെ ഗോൾഡൻ പീകോക്ക് അവാർഡ്, 2012 ൽ ദുബായ് ഗ്ലോബൽ കൺവെൻഷനിൽ ഗോൾഡൻ പീകോക്ക് അവാർഡ്, 2014 ൽ എ.ഐ.എം.എ. യുടെ ബിസ്സിനസ് ലീഡർ ഓഫ് ദ ഇയർ അവാർഡ് എന്നിവ എം.ജി. ജോർജിനു ലഭിച്ചു. 2017-ൽ "ബിസ്സിനസ് ടുഡേ" മാസിക അദ്ദേഹത്തെ ഇന്ത്യയിലെ പ്രമുഖ 40 സി.ഇ.ഒ. മാരിൽ ഒരാളായി തിരഞ്ഞെടുത്തു. 2013 ൽ ഇന്ത്യാ ഇസ്ലാമിക് സെന്റർ അദ്ദേഹത്തെ മായാനാ ഇമിൽ ഇലയാസി എക്സലൻസ് അവാർഡ് നൽകി ആദരിച്ചു.

ബിസ്സിനസ് രംഗത്തെ മികച്ച നേതൃത്വത്തെ മുൻനിർത്തി വേറെയും ബഹുമതികൾ അദ്ദേഹത്തെ തേടി വന്നിട്ടുണ്ട്. വേൾഡ് മലയാളി കൗൺസിലിന്റെ ബിസ്സിനസ് മെൻ ഓഫ് ദ് ഡെക്കേഡ് അവാർഡ് (2011), ഡൽഹി പഞ്ചവാദ്യ ട്രസ്റ്റിന്റെ എ ലൈഫ് ടൈം അച്ചീവ്മെന്റ് അവാർഡ് (2011), മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ അവാർഡ് (2008) എന്നിവ അതിൽ ചിലതാണ്. ഫോർബ്സ് ഏഷ്യാ മാഗസിൻ 2011 ൽ എം.ജി. ജോർജിനെ ഇന്ത്യയിലെ അമ്പതാമനായ ഏറ്റവും വലിയ കോടീശ്വരൻ എന്ന പട്ടികയിൽ ചേർത്തു. 2020-ൽ ഫോർബ്സ് മാഗസിന്റെ ആ പട്ടികയിൽ എം.ജി. ജോർജ് ഇരുപത്തി ആറാമനായി ഉയർന്നു.

ഇന്ത്യയിലെ പ്രവർത്തനം കൂടാതെ മുത്തൂറ്റ് ഗ്രൂപ്പിന്റെ പ്രവർത്തനം 2007 -ൽ ബ്രിട്ടണിലും തുടങ്ങി. അവിടെ ഇപ്പോൾ 8 കേന്ദ്രങ്ങളിൽ മുത്തൂറ്റിന്റെ പ്രവർത്തനമുണ്ട്. യു.എ.ഇ.യിൽ അതിന്റെ പ്രവർത്തനം 2002 ൽ ആരംഭിച്ചു. ദുബായ് കേന്ദ്രമാക്കി മുത്തൂറ്റ് ഗ്രൂപ്പിന്റെ പ്രവർത്തനം വുപിലമാക്കി വരുന്നു. അമേരിക്കയിലും മുത്തൂറ്റ് ഗ്രൂപ്പുണ്ട്. 2010-ൽ ന്യൂജേഴ്സിയിലാണ് അതിന്റെ ആദ്യ കേന്ദ്രം തുടങ്ങിയത്. മണി ട്രാൻസ്ഫർ പോലെയുള്ള പ്രവർത്തനങ്ങൾക്ക് യു.എസ്. ലൈസൻസ് ലഭിക്കുന്നതിന് മികവ് മാത്രമാണ് മാനദണ്ഡം. ഇന്ത്യ-നേപ്പാൾ മണി ട്രാൻസ്ഫറിനു മുത്തൂറ്റ് ഗ്രൂപ്പ് കാഠ്മണ്ഡുവിലെ പ്രഭു മണി ട്രാൻസ്ഫറുമായി സഹകരിച്ചു പ്രവർത്തിക്കുന്നു.

മുത്തൂറ്റിന്റെ ഹോസ്പിറ്റാലിറ്റി ഡിവിഷൻ സെൻട്രൽ അമേരിക്കയിലെ കോസ്റ്ററിക്കായിൽ ഒരു സൂപ്പർ ലക്ഷ്വറി റിസോർട്ട് നടത്തുന്നുണ്ട്. നാല്പത് ഏക്കറിൽ വ്യാപിച്ചുകിടക്കുന്ന 'സൻഡാരി' എന്ന ഈ റിസോർട്ട് അമേരിക്കയിലെയും യൂറോപ്പിലെയും ടൂറിസ്റ്റുകളുടെ മുഖ്യ ഡസ്റ്റിനേഷനാണ്. ഫോർട്ട് കൊച്ചിയിലും കൊച്ചി മരാരി ബീച്ചിലും മുത്തൂറ്റിന്റെ 'സൻഡാരി' റിസോർട്ടുകളുണ്ട്.

ശ്രീലങ്കയിലെ ഏഷ്യാ അസ്സെറ്റ് ഫിനാൻസ് കമ്പനി 2013 ൽ മുത്തൂറ്റ് ഫിനാൻസ് ലിമിറ്റഡ് ഏറ്റെടുത്തു. ശ്രീലങ്കയിൽ സ്വർണ്ണപ്പണയത്തിൽ വായ്പ നൽകുന്ന ഒരു സ്ഥാപനമാണ് ഏഷ്യാ അസ്സെറ്റ് കമ്പനി. അമേരിക്കയിലെ വിക്കി ടെക്നോളജിയുമായി സഹകരിച്ചുള്ള ഇന്ത്യ-യു.എസ് പേയ്മെന്റ് കൊറിഡോർ, ഇന്ത്യയിലെ പ്രമുഖ സ്വകാര്യ ബാങ്കായ യെസ് ബാങ്കുമായി ബിസ്സിനസ് പങ്കാളിത്തം എന്നിവ കൂടാതെ ഭവനപദ്ധതിക്കായുള്ള മുത്തൂറ്റ് ഹോംഫിൻ ലിമിറ്റഡ്, ഇൻഷ്വറൻസ് മേഖലയിലെ പ്രവർത്തനത്തിന് മുത്തൂറ്റ് ഇൻഷ്വറൻസ് ബ്രോക്കേഴ്സ് ലിമിറ്റഡ്, ചെന്നൈയിലെ മൈക്രോ ഫൈനാൻസ് കമ്പനിയായ ബെൽസ്റ്റാർ ഇൻവെസ്റ്റ്മെന്റ് എന്നിവയും എം.ജി. ജോർജിന്റെ സ്ഥാപനങ്ങളാണ്.

മുത്തൂറ്റ് ഗ്രൂപ്പിന് ഇപ്പോൾ ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളിലും ശാഖകളുണ്ട്. 1072 നഗരത്തിൽ ഇതിന്റെ പ്രവർത്തനം നടക്കുന്നു. ഇന്ത്യയിലെ 1240 താലൂക്കുകളിലും 364 ജില്ലകളിലും മുത്തൂറ്റിന്റെ സേവനം ലഭ്യമാണ്. അതിന് ചുക്കാൻ പിടിച്ചത് എം.ജി. ജോർജാണ്. ഇതിനകം 48 കോടി ഇടപാടുകാരുമായി മുത്തൂറ്റിന്റെ ധനവ്യാപാരം നടന്നുകഴിഞ്ഞു.

റിസേർവ് ബാങ്കിനെക്കാൾ കൂടുതൽ സ്വർണ്ണം സെക്യൂരിറ്റിയായി സൂക്ഷിച്ചുവച്ചിരിക്കുന്നത് മുത്തൂറ്റ് ഫിനാൻസാണ്. 199 ടൺ സ്വർണ്ണമാണ് മുത്തൂറ്റിന്റെ കരുതൽ ശേഖരത്തിലുള്ളത്. എം.ജി. ജോർജ് മുത്തൂറ്റിനെ നയിച്ചിരുന്ന കാലത്ത് മുത്തൂറ്റ് ഗ്രൂപ്പിന് ഒട്ടേറെ ദേശീയ-രാജ്യാന്തര ബഹുമതികൾ നേടാൻ കഴിഞ്ഞിട്ടുണ്ട്. ഏഷ്യാ BFSI അവാർഡ്, ഏഷ്യൻ സസ്റ്റേയ്നബിലിറ്റി ലീഡർഷിപ്പ് അവാർഡ്, ടൈംസ് ഓഫ് ഇന്ത്യ അവാർഡ്, ഫ്ളെയിം ഏഷ്യാ അവാർഡ്, BTVI നാഷണൽ അവാർഡ്, ഗോൾഡൻ മൈക്ക്സ് അവാർഡ് എന്നിവ അതിൽ ചിലതാണ്.

ജോയിച്ചായന്റെ ബിസ്സിനസ് സംബന്ധമായ തിരക്കുകളും സഭാസംബന്ധമായ തിരക്കുകളും കുടുംബത്തിന്റെ ഭാഗമായി കണ്ട ജീവിതപങ്കാളിയായ ഡോ. സാറാ ജോർജാണ് ഇപ്പോൾ ന്യൂഡൽഹിയിലെ സെന്റ് ജോർജ് സ്കൂളിന്റെയും പോൾ ജോർജ് ഗ്ലോബൽ സ്കൂളിന്റെയും ഡയറക്ടർ. 1973-ലാണ് പിറവം കുഴിക്കണ്ടത്തിൽ ഡോ. സാറയെ എം.ജി. ജോർജ് വിവാഹം കഴിച്ചത്. ജോർജ് മുത്തൂറ്റ് ജോർജ്, പരേതനായ പോൾ മുത്തൂറ്റ് ജോർജ്, അലക്സാണ്ടർ ജോർജ് മുത്തൂറ്റ് എന്നിവരാണ് ദമ്പതികളുടെ മക്കൾ.





**ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോട്ടയം മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന പരിശുദ്ധ വലിയനോമ്പിലെ പ്രാർത്ഥനാ സംഗമത്തിന്റെ ഉദ്ഘാടനം ഡോ. യുഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത മാർച്ച് 6-നു പുതുപ്പള്ളി നിലയ്ക്കൽ ഓർത്തഡോക്സ് ദേവാലയത്തിൽ വെച്ച് നിർവ്വഹിച്ചു.**

# ജൂബിലി വേദ മഹാ വിദ്യാലയം കോൺവോക്കേഷൻ സംഘടിപ്പിച്ചു

കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവകയുടെ സണ്ടേസ്ക്കൂളായ ജൂബിലി വേദ മഹാ വിദ്യാലയത്തിന്റെ ആഭിമുഖ്യത്തിൽ ബിരുദദാന ചടങ്ങ് സംഘടിപ്പിച്ചു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സണ്ടേസ്ക്കൂൾ ഓ.കെ.ആർ. സിലബസ് അനുസരിച്ച് 10, 12 ക്ളാസുകളിൽ വിജയം കരസ്ഥമാക്കിയ കുട്ടികൾ ക്കും വേദപ്രവീൺ ഡിപ്ളോമ കരസ്ഥമാക്കിയ സണ്ടേസ്ക്കൂൾ അദ്ധ്യാപകർക്കും സർട്ടിഫിക്കേറ്റും, മെമന്റോയും വിതരണം ചെയ്തു.

നാഷണൽ ഇവാഞ്ചലിക്കൽ ദേവാലയത്തിൽ നടന്ന ബിരുദദാന ചടങ്ങിൽ മഹാ ഇടവക വികാരി ഫാ. ജിജു ജോർജ്ജ് അദ്ധ്യക്ഷത വഹിച്ച ചടങ്ങിൽ കാർമ്മൽ സ്ക്കൂൾ പ്രിൻസിപ്പാൾ സിസ്റ്റർ ക്രിസ്റ്റി മറിയ മുഖ്യപ്രഭാഷണം നടത്തി. ജൂബിലി വേദ മഹാ വിദ്യാലയം ഹെഡ്മാസ്റ്റർ ഷിബു പി. അലക്സ് സ്വാഗതവും, സെക്രട്ടറി എബി സാമുവേൽ നന്ദിയും അർപ്പിച്ചു. മഹാ ഇടവക സഹവികാരി ഫാ. ലിജു കെ. പൊന്നച്ചൻ, ട്രസ്റ്റി ജോൺ പി. ജോസഫ് എന്നിവർ ആശംസകൾ അറിയിച്ചു. ബിരുദം കരസ്ഥമാക്കിയവരെ പ്രതിനിധീകരിച്ച് സാറാമ്മ ജോൺസ്, ആൽവിൻ വി. ടൈറ്റസ് എന്നിവർ പ്രസംഗിച്ചു. സഭാ മാനേജിംഗ് കമ്മിറ്റിയംഗം കെ. മാത്യു ഇലഞ്ഞിക്കൽ, ഇടവക സെക്രട്ടറി ജേക്കബ് തോമസ് വല്ലേലിൽ, സണ്ടേസ്ക്കൂൾ ഭാരവാഹികളായ ഷെറി ജേക്കബ് കുര്യൻ, പി.സി. ജോർജ്ജ്, സാം കുട്ടി ജോർജ്ജ്, നൈനാൻ ജോസഫ് , ജോജി ജേക്കബ് എന്നിവർ ചടങ്ങിൽ സന്നിഹിതരായിരുന്നു.

വചനതീർത്ഥം

# പരിവർത്തനത്തിന്റെ നാളുകൾ – 04

## ക്നാനായക്കാരിയുടെ ഞായർ ഞായർ

## (വിശുദ്ധ മർക്കോസ് 2:1–12)



ഫാ. കെ. കെ. വർഗീസ്

(വി.മത്തായി.15:21/31) പരിശുദ്ധ നോമ്പിലെ നാലാമത്തെ ഞായർ. കഴിഞ്ഞ മൂന്നു ഞായറാഴ്ചകളും, നമ്മുടെ കർത്താവ് തന്റെ പരസ്യ ശുശ്രൂഷ നേരത്ത് ചെയ്തത് അടയാളങ്ങളും അത്ഭുത പ്രവർത്തികളും ആണ് വിശദീകരിക്കപ്പെട്ടതു. സ്വയമായും മറ്റുള്ളവർക്ക് വേണ്ടിയും ദൈവസന്നിധിയിൽ നിൽക്കാനുള്ള മനുഷ്യൻറെ ഉത്തരവാദിത്വമാണ് കഴിഞ്ഞ വേദവായനകളിൽ നാം കണ്ടത്. ഈ ആഴ്ചയിൽ പുറജാതിക്കാരിയായ ഒരു അമ്മ തന്റെ മകൾക്ക് വേണ്ടി ദൈവസന്നിധിയിൽ മധ്യസ്ഥത അണക്കുന്ന സംഭവമാണ് വിവരിക്കുന്നത്.

### കനാന്യസ്ത്രീയുമായുള്ള കർത്താവിന്റെ കണ്ടുമുട്ടൽ

അത്ര സുഖകരമല്ലാത്ത സംഭാഷണ രംഗങ്ങൾ കർത്താവും സ്ത്രീയും തമ്മിലുള്ള കണ്ടുമുട്ടലിൽ ഉണ്ട്. ഒരു പക്ഷേ അവളെ സഹായിക്കാൻ താൻ ഉത്സുകൻ അല്ല എന്ന് തോന്നിപ്പിക്കുമാറ് അവളോട് ഇടപെടുന്നു. കനാന്യരും യഹൂദനും തമ്മിൽ ശത്രുതയില് കഴിയുന്നവരാണ്. പിതാവിന്റെ നഗ്നത കണ്ട ഹാമിൻറെ മകനാണ് കനാൻ. നോഹയിൽനിന്ന് ശാപം ഏറ്റുവാങ്ങേണ്ടിവന്ന കനാന്റെ സന്തതി പരമ്പരയെ യഹൂദർ സ്വകാര്യമായി നായ്ക്കൾ എന്നു വിളിച്ചുപോന്നു. എന്നിരുന്നാലും കർത്താവ് പുറജാതികളുടെ ഇടയിൽ നിന്നുള്ള ഈ സ്ത്രീയുമായി ആയി സംഭാഷണത്തിൽ ഏർപ്പെടുന്നു. ഇവിടെ, താൻ നേരിട്ട് തെരഞ്ഞെടുത്ത ശിഷ്യന്മാർക്ക് ഉള്ളതിൽ അധികം

### ക്രിസ്താവബോധം

കനാന്യസ്ത്രീ പ്രകടിപ്പിക്കുന്നു. സോർ സീദോൻ പ്രദേശങ്ങളിലേക്ക് വന്ന കർത്താവിനെ കനാന്യാസ്ത്രീ അഭിവാദ്യം ചെയ്യുന്നു. മുൻപും തന്റെ പ്രവർത്തികളെ പറ്റി അറിഞ്ഞിരുന്നവർ അവിടെ നിന്നും തൻറെ അടുക്കലേക്ക് വന്നിരുന്നു (വി. മർക്കോസ് 3:8). ഇവളും അപ്രകാരം വന്നതാവണം. എന്നാൽ ആ നാട്ടിൽ താൻ എന്തെങ്കിലും പ്രവർത്തിച്ചതായി സൂചനകളില്ല(11:20/24) എങ്കിലും അവൾ അവനിൽ വിശ്വസിച്ച കടന്നുവരുന്നു.

### അവളുടെ ദൈവീക ബോധ്യം

കനാന്യാസ്ത്രീ കർത്താവിനെ ദാവീദ് പുത്രൻ എന്ന് അഭിസംബോധന ചെയ്യുന്നു. ഇത് ശ്രദ്ധേയമാണ്. കാരണം, ശിഷ്യന്മാർ പോലും ആ തരത്തിൽ ക്രിസ്തുവിനെ അറിയുന്നതിൽ താമസം ഉള്ളവരാണ്. വിശുദ്ധ മത്തായി 14/33–ൽ കടലിന്മേൽ നടന്നു കഴിയുമ്പോൾ ആണ് ദൈവപുത്രൻ എന്ന ബോധ്യത്തിലേക്ക് ശിഷ്യന്മാർ എത്തുന്നത്. ഇവിടെ ഇതൊന്നും കൂടാതെ കനാന്യകാരി യേശുവിനെ ദാവീദ് പുത്രനായി വാഴ്ത്തുന്നു, തൻറെ മകൾക്ക് വേണ്ടി അപേക്ഷിക്കുന്നു. ശിഷ്യന്മാരിൽ അധികം ഉൾക്കാഴ്ച ഒരു പുറജാതി കാരിയില് ഉണ്ടാവുന്നു. കല്ലുകളിൽ നിന്ന് (വിഗ്രഹാരാധകരിൽ) അബ്രഹാമിന് മക്കളെ ജനിപ്പിക്കുന്നവൻ (വിശ്വാസികളെ കണ്ടെത്തുന്നവൻ) ഇവിടെ തന്നെ വചനം വ്യക്തമായി നിറവേറിയതായി ബോധ്യപ്പെടുത്തുന്നു.

### അവളുടെ വിശ്വാസപ്രഖ്യാപനം

ശിഷ്യന്മാരുടെ വാക്കുകളെ അധികം പരിഗണനയിൽ എടുക്കാത്ത കർത്താവ് (15:24) തന്റെ വാക്കുകൾ കേൾക്കും എന്ന് അവൾ പ്രത്യാശിക്കുന്നു. അവൾ അവൻറെ മുമ്പിൽ മുട്ടുകുത്തുന്നു. വി. മത്തായി, ഈ പ്രവർത്തി ഒരു രാജാവിന് യോജിച്ച ഒന്നായി പ്രഖ്യാപിക്കുന്നു. വിജാതിയർ കൂടിയായ വിദ്വാന്മാർ ആണ് ഈ രീതിയിൽ യേശുവിനു ആദ്യ ആരാധന അർപ്പിക്കുന്നത് (2:2, 8,11) ക്ഷേമിക്കാത്ത ദാസന്റെ ഉപമയിൽ അനുതപിക്കാത്ത അടിമ രാജാവിന്റെ മുൻപിൽ കുമ്പിടുന്നു, (മത്തായി 18), സെബദി പുത്രന്മാരുടെ അമ്മ അവന്റെ മുമ്പാകെ നമസ്കരിക്കുന്നു (20:20). പുറജാതികാരിയുടെ ഈ പ്രവർത്തി അവനെ ദൈവപുത്രനായി അംഗീകരിക്കുന്നതിന്റെ പ്രത്യക്ഷ സൂചന ആയി കണക്കാക്കാം.

മുട്ട് കുത്തുന്നത് രാജത്വത്തിൻറെ അടയാളം മാത്രമല്ല, അധികാരത്തിന്റേ അംഗീകാരം കൂടിയാണ്. കുഷ്ഠരോഗിയും (8/2), ഭരണാധികാരി തന്റെ മകൾക്ക് വേണ്ടിയും (9/18), തന്റെ മുമ്പിൽ മുട്ടുകുത്തുന്നു. സുവിശേഷത്തിലെ ഒടുവിൽ ഉയർത്തെഴുന്നേറ്റ കർത്താവിന്റെ മുമ്പിൽ ശിഷ്യന്മാർ വണങ്ങുന്നു. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ അധികാരവും തൻറെതാണ് എന്ന് ക്രിസ്തു പറയുന്നു (28:17/18)ആരാധനയിൽ കുമ്പിടുന്നത്, കർത്താവായ ദൈവത്തെ മാത്രം ആരാധിക്കണമെന്ന ദൈവീക കല്പനയെ ഓർമ്മിപ്പിക്കുന്നതിന് വേണ്ടിയാണ്. ദാവീദിന്റെ സിംഹാസനത്തിൽ ഇരിക്കാൻ മാത്രമല്ല, തിന്മയുടെ മേൽ അധികാരം പ്രയോഗിക്കാൻ തക്ക അധികാരമുണ്ടെന്ന് അറിയുന്ന ഒരാളുടെ മുമ്പിൽ ആണ് അവൾ മുട്ട് കുത്തുന്നത്.

### കൽപ്പന ലംഘനത്തിനുള്ള പ്രതിഫലം

സുവിശേഷത്തിനു വേണ്ടി അതിർത്തികൾ ലംഘിച്ച ഈ സ്ത്രീയെ സഭാപിതാവായ മാർ അപ്രേം ശ്ലാഘിക്കുന്നു. അവൾക്കുവേണ്ടി യഹൂദാ സമൂഹത്തിന്റേ പരമ്പരാഗതമായ അതിർവരമ്പുകൾ കർത്താവ് ലംഘിക്കുന്നു. വെറുക്കപ്പെട്ട കനാന്യരുടെ അടുക്കലൂടെ താൻ കടന്നുപോകുന്നു. അവരുടെ മകളുടെ രക്ഷയേ പ്രതി കർത്താവ് തൻറെ കരുണ, വെറുക്കപ്പെട്ടവരും, അംഗീകരിക്കപ്പെടാത്തവരും, ഇസ്രായേൽ വിളമ്പുകളിൽ ജീവിക്കുന്നവരുടെ ജീവിതങ്ങളിൽ വ്യാപിപ്പിക്കുന്നു. താൻ അവളെ ശത്രുവായല്ല, രക്ഷ ആവശ്യമായ മനുഷ്യനായിട്ടത്രെ കാണുന്നത്. ഇസ്രായേലിന്റെ അതിർത്തി ലംഘിച്ച അവളുടെ സന്നദ്ധതയെ താൻ അനുഗ്രഹിച്ച്, സുവിശേഷത്തിനു വേണ്ടി നിയമം ലംഘിക്കാൻ തയ്യാറായതിന്റെ പ്രതിഫലം നൽകുന്നു.

### പ്രാർത്ഥന കേൾക്കുന്ന ദൈവം (15:22)

കനാന്യാസ്ത്രീ നിലവിളിച്ചു (15/ 22), രക്തസ്രാവക്കാരി നിശബ്ദയായി സ്പർശിച്ചു (9/20) പരീശൻ ഉച്ചത്തിൽ കുറ്റം വിധിക്കുന്നു, ചുങ്കക്കാരൻ വായ തുറക്കുന്നില്ല (വി ലൂക്കോസ് 18:10/14)

### എന്നിട്ടും നമ്മുടെ കർത്താവ് കേൾക്കുന്നു

ഹൃദയവിചാരങ്ങൾ അറിയുന്നവൻെറ മുമ്പിലാണ് അറിയാത്തവന്റെ മുമ്പിൽ അല്ല നിങ്ങൾ പ്രാർത്ഥിക്കാൻ നിൽക്കുന്നത് എന്ന് ഓർക്കുക (Elder Epiphanius).

### അതിർത്തി കടക്കുന്ന വരോടുള്ള നമ്മുടെ മനോഭാവം (15:23)

രാജ്യത്തിന്റെയും ദേശത്തിന്റെയും മതത്തിന്റെയും സമുദായത്തിന്റെയും ഇടവകയുടെയും വ്യക്തി ജീവിതത്തിന്റെയും അതിർത്തികൾക്കപ്പുറം നിൽക്കുന്നവരോടുള്ള നമ്മുടെ മനോഭാവം എന്താണ്?? എന്തായിരിക്കണം??

ആവർത്തനം.20:16–18 വരെ യഹൂദർ കനാന്യരോട് പുലർത്തേണ്ട മനോഭാവം വിവരിക്കുന്നു. യഹോവയാൽ നിയമിക്കപ്പെട്ട നിശ്ചയം. ക്രിസ്തു ഇവിടെ ജാതികളുടെ അടുക്കലേക്ക് ചെല്ലുന്നു, കന്യാസ്ത്രീ അവളുടെ സ്വന്തം സ്ഥലത്തിന്റെ പരിധിയിൽ എന്ന് വേണമെങ്കിൽ പറയാം. ഇവിടെ ക്രിസ്തുവാണ് ഒരുപക്ഷേ പരദേശി.

### യജമാനന്റെ നായക്കുട്ടി (15:25)

കനാന്യാസ്ത്രീ തന്റെ മുമ്പിൽ സാഷ്ടാംഗം പ്രണമിക്കുന്നു (prosekunei എന്നാണ് ഗ്രീക്ക് പദം) നായയെപ്പോലെ കുനിയുന്നു. പദോല്പത്തി സൂചിപ്പിക്കുന്നത്, അവൾ തന്റെ യജമാനന്റേ കാൽക്കൽ ഒരു നായ കുനിഞ്ഞിരിക്കുന്നത് പോലെ പെരുമാറുന്നു എന്നാണ്. അവൻറെ പരാമർശം അവൾ സ്വീകരിക്കുന്നതായി ശാരീരികമായി കാണിക്കുന്നു. അമ്മയെന്ന നിലയിൽ മകൾക്ക് കരുണ ലഭിക്കാനാവശ്യമായതെല്ലാം അവൾ ചെയ്യുന്നു.( ഈ പ്രക്രിയ തന്നെയാണ് നമസ്കാരങ്ങളിൽ കുമ്പിടുമ്പോൾ നമ്മൾ ചെയ്യുന്നത്.അപ്പം നുറുക്കെങ്കിലും പ്രതീക്ഷിക്കുന്ന യജമാനന്റെ അരുമകൾ...

❑

# Her Faith in Him

## (St Mathew 15:21-31)

## Fr. Nithin V. Rajan



Nail is not driven into the needed destination with a strike... It's with repeated strike that it is driven into. Perseverance is persistent steady effort to attain a purpose. No great works can be done devoid of perseverance.

Today's Gospel reading we come across such a situation where Jesus listen to the request of the Canaanite woman to heal her daughter possessed by demon, only after repeated requests. Jesus Christ is amazed by the faith she has in Him. It was the quality of the woman's faith that moved Jesus to answering her request. The focus of Jesus' ministry was on the lost sheep's of Israel", but in this encounter with the Canaanite woman we understand that Jesus came as the savior of the world.

**Perseverance in Prayers:**

This incident of the Canaanite woman is a great example for Perseverance. Where the hurdles doesn't stop her from being in the presence of Christ. The repeated rejection does not change her faith in him. She continues to worship him and ask for mercy even after all the negative responses she receives from Christ. Even at the face of humiliation where Jesus says "It is not fair to take the children's food and throw it to the dogs." She said, "Yes, Lord, yet even the dogs eat the crumbs that fall from their masters' table." ***St Mathew 15:26-27.*** These strong responses from her changed the mind of Lord and she was granted a request.

St. Paul in ***1 Thessalonians 5:17-19*** says "Pray constantly, give thanks in all circumstances; for this is the will of God in Christ Jesus for you. Do not quench the Spirit". "Prayer is Not Optional it is essential"

Prayer is the Strength to do God's will. We see Jesus as a perfect example in the garden of Gethsemane recorded in ***St. Luke 22:39-46*** "He came out and went, as was his custom, to the Mount of Olives; and the disciples followed him. When he reached the place, he said to them, "Pray that you may not come into the time of trial." Then he withdrew from them about a stone's throw, knelt down, and prayed, "Father, if you are willing, remove this cup from me; yet, not my will but yours be done." Then an angel from heaven appeared to him and gave him strength. In his anguish he prayed more earnestly, and his sweat became like great drops of blood falling down on the ground. When he got up from prayer, he came to the disciples and found them sleeping because of grief, and he said to them, "Why are you sleeping? Get up and pray that you may not come into the time of trial." Jesus was undergoing the most painful struggle of his life the crucifixion and disgraceful punishments, but still he was able to say not my will but your will, Father.

Here Christ Jesus is clearly laying path for our understanding of prayer. Prayer is not about changing God's will and fit our motives into it. The purpose of prayer is to seek God's will and then align our desires and plans with his. When we want something very much, choosing God's will over our own is not an easy accomplishment. We need to accept God's will without any reservations. Prayer is a powerful weapon; this weapon is in our hand, and its power to our mouth. Prayer is a powerful secret to succeed, to obtain power and grace from the source.

**Faith:**

Then Jesus answered her, "Woman, great is your faith! Let it be done for you as you wish." And her daughter was healed instantly"- ***St Mathew 15:28.*** This Canaanite woman is a model of faith. Jesus is away from his home town and is among the Gentiles. He is an unfamiliar person to this woman. Might be she has only heard about him, yet she is sure that only Jesus Christ is the solution she can find.

What is faith? It is not just a set of statements to be declared, it is an experience of encountering Christ and believing in Him. Faith is not static, it is dynamic as it keeps on growing each day with our encountering Christ in our day to day schedules. When there is suffering in our life, there is lot of chances to think that God is uncaring. But God does not want us to give up. He wants us to stick on in faith, like the Canaanite woman. He wants us to seek and to find His grace, mercy and blessing.

*"Truly I tell you, if you have faith as small as a mustard seed, you can say to this mountain, 'Move from here to there,' and it will move. Nothing will be impossible for you.* ***St. Matthew 17:20.*** Jesus was teaching that with God nothing is impossible, so all things are possible to those who have faith. There were many times that Jesus recognized the faith He saw in people and such faith often led to physical healing. There were also instance that Jesus couldn't perform any miracles because of their disbelief. ***St. Matthew 13:58*** *"And he did not do many mighty works there, because of their unbelief"*. This happened in his own town Nazareth. We too claim to be his own but because of our lack of faith he is unable to perform wonders in our lives.

As we journey these Lenten days let us also cry aloud like the Canaanite woman "Have mercy on me, Lord, Son of David" this is a spiritual exercise when practiced will enable us to stay spiritually fit and sound. Even though this a very short little prayer, it sinks deep down into us and shows that we live at the mercy of God. The same pray is elaborated as Jesus Prayer in the Orthodox Tradition. Church fathers teaches us that we don't say prayers to get "some benefit." We don't pray to diminish our stress, or fortify our immune system, or lose weight, or add years to our life. On the other hand, we enter prayer to follow Christ, to become His disciples. To follow His ways and His Way is of the Cross. Amen.

